

2008 മാർച്ചിൽ ത്രിപുരയിലെ അഗർത്തലയിൽ വെച്ചു നടന്ന
എഴുത്തുകാരുടെയും ചിത്രകാരുടെയും
ശില്പശാലയിൽ രൂപപ്പെട്ടത്.

ISBN 978-81-237-8936-1

---

ആദ്യ പതിപ്പ് 2019

A Tale of Two Dogs (*English*)
Randu Nayakalude Kadha (*Malayalam*)
**₹ 50.00**
പ്രസിദ്ധീകരണം: ഡയറക്ടർ, നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ
നെഹ്റു ഭവൻ, 5 ഇൻസ്റ്റിറ്റ്യൂഷണൽ ഏരിയ, ഫേസ് II
വസന്ത് കുഞ്ജ്, ന്യൂഡൽഹി 110 070
Website: www.nbtindia.gov.in

---





*നെഹ്റു ബാല പുസ്തകാലയം*

# രണ്ടു നായകളുടെ കഥ

**ദീപക് പ്രഹരാജ്**

ചിത്രീകരണം

**ആര്യ പ്രഹരാജ്**

വിവർത്തനം

**എസ് അനിൽകുമാർ**

**നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ**

ഒരു പട്ടണത്തിൽ രണ്ടു കുട്ടികൾ താമസിച്ചിരുന്നു.

ഒരുവൻ പണക്കാരൻ. മൂന്നു നിലകളുള്ള ഒരു മാളികയിലാണ് അവന്റെ താമസം.

മറ്റേ കുട്ടി പാവപ്പെട്ടവനാണ്. അവൻ ചേരിയിലെ ചെറിയൊരു കുടിലിൽ ജീവിക്കുന്നു.



രണ്ടുപേർക്കും ഓരോ നായയുണ്ട്. പണക്കാരൻ കുട്ടിക്കുള്ളത് ഒരു കേമൻ നായ.

പാവപ്പെട്ട കുട്ടിയുടെ നായയെ തെരുവിൽ നിന്നും എടുത്തതാണ്.



രണ്ടു കുട്ടികൾക്കും അവരുടെ നായ്ക്കളോടു വലിയ ഇഷ്ടമാണ്. രണ്ടു പേരും അവരെ വെളിയിൽ നടക്കാൻ കൊണ്ടുപോകുന്നു.



പണക്കാരൻ കുട്ടിയുടെ നായയ്ക്ക് എങ്ങനെ ചാടിപ്പിടിച്ചു തിരികെ കൊണ്ടു വരണമെന്ന് അറിയാം.... മറ്റു പല വിദ്യകളും അറിയാം. ഒരു പന്ത് വീഴാതെ മൂക്കിൻ തുമ്പിൽ നിർത്താനുമറിയാം.



പാവപ്പെട്ട കുട്ടിയുടെ നായയ്ക്ക് ഈ വിദ്യകളൊന്നും തന്നെ അറിയില്ല. അവൻ അനുകരിക്കാൻ ശ്രമിക്കുന്നുണ്ട്.... പക്ഷേ പരാജയപ്പെടുന്നു.



പാവപ്പെട്ട കുട്ടിക്കു സങ്കടമായി, നായയ്ക്കും. തന്നെക്കൊണ്ട് ഒന്നിനും കഴിയില്ലെന്ന് അവന് തോന്നിത്തുടങ്ങി.



ഒരു രാത്രിയിൽ ഏതാനും കള്ളന്മാർ വന്നു. പണക്കാരൻ കുട്ടിയുടെ മാളിക അവർ നോക്കിവച്ചു. വീട്ടിൽ ധാരാളം പണവും സ്വർണാഭരണങ്ങളും ഉണ്ടാകുമെന്ന് അവർ കരുതി.

കൂരിരുട്ടുള്ള ഒരു രാത്രിയിൽ അവർ പണക്കാരൻ കുട്ടിയുടെ വീടു കൊള്ളയടിക്കാൻ പുറപ്പെട്ടു.



കള്ളന്മാർ വരുന്നത് പാവപ്പെട്ട കുട്ടിയുടെ നായ കേൾക്കുന്നുണ്ടായിരുന്നു. അവൻ അവരെ പിന്തുടർന്നു. അവർ പണക്കാരൻ കുട്ടിയുടെ വീട്ടിൽ കയറുന്നത് അവൻ കണ്ടു. അവൻ ഉറക്കെ കുരച്ചു. പക്ഷേ ആ വീട്ടിലെ ആരും ഉണർന്നില്ല.

കുറച്ചു നേരം കഴിഞ്ഞു മോഷണമുതൽ നിറച്ച ഭാരമുള്ള വലിയ ചാക്കുമായി കള്ളന്മാർ പുറത്തുവന്നു.



കള്ളന്മാർ ഓടാൻ തുടങ്ങി. പാവം നായ ഉറക്കെ കുരച്ചുകൊണ്ട് അവരെ പിടിക്കാനോടി. ഒരു കള്ളന്റെ കാലിലവൻ കടിച്ചു. അയാൾ ഒരു കത്തി കൊണ്ടു നായയെ കുത്താനാഞ്ഞെങ്കിലും നായ ഒഴിഞ്ഞുമാറി, മിടുക്കുകാട്ടി.



നായ കുരച്ചുകൊണ്ട് ഓടിവരുന്നത് കേട്ട് അയൽക്കാർ ഓടിവന്നു. അവർ കള്ളന്മാരെ പിടിച്ചു.

പാവം നായ തെളിഞ്ഞകണ്ണുകളോടെ തന്റെ യജമാനനെ നോക്കി. തന്റെ നായയെക്കുറിച്ചു പാവപ്പെട്ട കുട്ടിക്ക് അഭിമാനം തോന്നി.

കള്ളന്മാരെയെല്ലാം പിടികൂടി. മോഷ്ടിക്കപ്പെട്ട പണവും സ്വർണാഭരണങ്ങളും പണക്കാരൻ കുട്ടിയുടെ വീട്ടിൽ തിരികെ കൊണ്ടുവന്നു.



പണക്കാരൻ കുട്ടിക്കു തന്റെ പ്രവർത്തികളിൽ ദു:ഖം തോന്നി. അവനതു തിരുത്താൻ തീരുമാനിച്ചു. അവൻ കുറച്ചു പണം വാഗ്ദാനം ചെയ്തു. പക്ഷേ പാവപ്പെട്ട കുട്ടി അതു നിരസിച്ചു.

പണക്കാരൻ കുട്ടി ആലോചിച്ചു. വീണ്ടും വീണ്ടും ആലോചിച്ചു. എന്തു പ്രത്യുപകാരം ചെയ്യും? അവന് ഒരു ആശയം തോന്നി.



അവൻ വലിയ ഒരു വിരുന്നു സംഘടിപ്പിച്ചു. വിരുന്നിനിടെ പാവപ്പെട്ട കുട്ടിയുടെ നായയ്ക്ക് ഒരു ധീരതാമെഡൽ സമ്മാനിച്ചു. മെഡൽ അവന്റെ കഴുത്തിൽ ചുറ്റിക്കളിച്ചു.

എല്ലാവർക്കും സന്തോഷമായി.



